5

സെർഗേയ് അക്സാക്കൊവ്

# സിന്ദൂരപുഷ്പം



5

 സെർഗേയ് അക്സാക്കൊവ്

# സിന്ദൂരപുഷ്പം

ചിത്രങ്ങൾ: ഗലീന അൻഫിലൊവ

വിവർത്തനം: ഗോപാലകൃഷ്ണൻ



പണ്ടുപണ്ടൊരു രാജ്യത്തു് ധനികനായൊരു വ്യാപാരിയുണ്ടായിരുന്നു. കണക്കില്ലാത്ത സ്വത്തിന്റെ ഉടമയായിരുന്നു അയാൾ. സ്വർണ്ണവും വെള്ളിയും മുത്തുകളും രത്നങ്ങളും ദൂരദേശങ്ങളിലുണ്ടാക്കിയ കൗതുകവസ്തുക്കളുംകൊണ്ടു് അയാളുടെ അറകൾ നിറഞ്ഞുകവിഞ്ഞിരുന്നു. അയാൾക്കു് മൂന്നു പെൺമക്കളുണ്ടായിരുന്നു. മൂവരും അതിസുന്ദരിമാരായിരുന്നെങ്കിലും ഇളയവൾക്കായിരുന്നു ഏററവും കൂടുതൽ സൗന്ദര്യം.

ചരക്കുകൾ കപ്പലിൽ കയററി കടലിന്നപ്പുറത്തേയ്ക്കു പോകാൻ ഒരിക്കൽ വ്യാപാരി തീരുമാനിച്ചു. യാത്രതിരിക്കുന്നതിനുമുമ്പു് പുത്രിമാരെ വിളിച്ചു് അയാൾ ഇങ്ങനെ പറഞ്ഞു:

''എന്റെ പുന്നാരമക്കളേ, ഞാൻ ചരക്കുകൾ വിൽക്കാൻ കടലിനപ്പുറത്തേയ്ക്കു പോവുകയാണു്. ഞാനില്ലാത്തപ്പോൾ നിങ്ങൾ യോജിപ്പോടെ നല്ല കുട്ടികളായി ജീവിക്കണം. തിരിച്ചുവരുമ്പോൾ ഞാൻ നിങ്ങൾക്കു് ഓരോ സമ്മാനം കൊണ്ടുവരാം. എന്തു വേണമെന്നു് ആലോചിച്ചു തീരുമാനിച്ചിട്ടു് മൂന്നു ദിവസത്തിനകം എന്നോടു പറഞ്ഞാൽ മതി.''

പെൺകുട്ടികൾ മൂന്നു പകലും മൂന്നു രാത്രിയും തലപുകഞ്ഞാലോചിച്ചു. ഒടുവിൽ അവർ അച്ഛന്റെ മുമ്പിലെത്തി. ആദ്യം മൂത്ത മകൾ അച്ഛനെ താണു വണങ്ങിയിട്ട് ഇങ്ങനെ പറഞ്ഞു:

''പ്രിയപ്പെട്ട അച്ഛാ, എനിക്ക് സ്വർണ്ണക്കസവോ വെള്ളിക്കസവോ വിലപിടിച്ച രോമക്കോട്ടോ വെൺമുത്തോ കൊണ്ടുവരേണ്ട. നവരത്നങ്ങൾ പതിച്ച ഒരു സ്വർണ്ണക്കിരീടമാണ് എനിക്കു വേണ്ടത്. പൂർണ്ണചന്ദ്രന്റെ തിളക്കത്തോടെ ഇരുട്ടിനെ വെളിച്ചമാക്കുന്ന ഒരു കിരീടം.''

സത്യസന്ധനായ വ്യാപാരി കുറച്ചുനേരം ചിന്താമഗ്നനായി നിന്നിട്ട് പറഞ്ഞു:

''അങ്ങനെയാകട്ടെ, മകളേ. ഞാൻ അത്തരം ഒരു കിരീടം കൊണ്ടുവരാം. കടലിനക്കരെയുള്ള ഒരു രാജകുമാരിക്ക് അത്തരം ഒരു കിരീടമുണ്ട്. പാറക്കെട്ടുകൾ നിറഞ്ഞ ഒരു പർവ്വതത്തിൽ പാറകൾ തുരന്നുണ്ടാക്കിയ ഒരു ഗുഹയിൽ ഏഴു താഴുകളിട്ടു പൂട്ടിയ ഏഴ് ഇരുമ്പുവാതിലുകൾക്കുള്ളിലാണ് അതു സൂക്ഷിച്ചിരിക്കുന്നത്. അതു കിട്ടുക അത്ര എളുപ്പമുള്ള കാര്യമല്ല. എങ്കിലും എന്റെ പണംകൊണ്ട് നേടാൻ കഴിയാത്തതല്ല.''

രണ്ടാമത്തെ മകൾ അച്ഛനെ താണു വണങ്ങിയിട്ടു പറഞ്ഞു:

''പ്രിയപിതാവേ, എനിക്ക് സ്വർണ്ണക്കസവോ വെള്ളിക്കസവോ വിലപിടിച്ച സൈബീരിയൻ രോമക്കോട്ടോ വെൺമുത്തുമാലയോ നവരത്നങ്ങൾ പതിച്ച സ്വർണ്ണക്കിരീടമോ വേണ്ട. എനിക്ക് പൗരസ്ത്യദേശത്തെ അച്ഛസ്ഫടികം കൊണ്ടുണ്ടാക്കിയ ഒരത്ഭുതകണ്ണാടി കൊണ്ടുവന്നാൽ മതി. ഭൂമുഖത്തുള്ള സകല സുന്ദരവസ്തുക്കളും അതിൽ നോക്കിയാൽ എനിക്കു കാണാൻ കഴിയണം. എന്റെ അഴകു വർദ്ധിപ്പിക്കുകയും എന്നും ചെറുപ്പമാണെന്നു തോന്നിക്കുകയും ചെയ്യുന്ന ഒരു കണ്ണാടിയായിരിക്കണം അത്.''

സത്യസന്ധനായ വ്യാപാരി വീണ്ടും ചിന്തയിലാണ്ടു. കുറെക്കഴിഞ്ഞ് അയാൾ പറഞ്ഞു:

''അങ്ങനെയാകട്ടെ, മകളേ. ഞാൻ അത്തരം ഒരു അത്ഭുതകണ്ണാടി കൊണ്ടുവരാം. പേർഷ്യയിലെ പാദുഷയുടെ പുത്രിക്ക് അത്തരമൊരു കണ്ണാടിയുണ്ട്. പൊക്കമുള്ള ഒരു പാറക്കെട്ടിന്റെ മുകളിലുള്ള പൊക്കമുള്ള ഒരു ശിലാഗോപുരത്തിന്റെ മുകളിലാണ് അതു സൂക്ഷിച്ചിരിക്കുന്നത്. ഏഴു താഴുകളിട്ടു പൂട്ടിയ ഏഴ് ഇരുമ്പുവാതിലുകൾ കടന്നുവേണം കണ്ണാടി ഇരിക്കുന്നിടത്തെത്താൻ.

ഗോപുരത്തിന്റെ കവാടത്തിലെത്തണമെങ്കിൽ മൂവായിരം പടവുകൾ കയറണം. മൂർച്ചയുള്ള വാളു വീശികൊണ്ട് ഒരു പേർഷ്യൻ പടയാളി ഓരോ പടവിലും രാപകൽ കാവൽ നിൽക്കുന്നുണ്ട്. ഇരുമ്പുവാതിലുകളുടെ താക്കോലുകൾ രാജകുമാരിയുടെ അരപ്പട്ടയിൽ തൂക്കിയിട്ടിരിക്കയാണ്. നിന്റെ ചേച്ചിയുടെ ആഗ്രഹം നിറവേറുന്നതിലും വിഷമം പിടിച്ച ഒന്നാണിത്. എങ്കിലും എന്റെ പണംകൊണ്ടു നേടാൻ കഴിയാത്തതായി ഒന്നുമില്ല.''

അടുത്തതായി ഇളയ മകൾ വന്ന് അച്ഛനെ താണുവണങ്ങിയിട്ടു പറഞ്ഞു:

''പ്രിയപിതാവേ, എനിക്കു സ്വർണ്ണക്കസേരയോ വെള്ളിക്കസേരയോ വിലപിടിച്ച സൈബീരിയൻ രോമക്കോട്ടോ വെൺമുത്തുമാലയോ രത്നംപതിച്ച കിരീടമോ അത്ഭുതകണ്ണാടിയോ ഒന്നും വേണ്ട. ഭൂമുഖത്തെ ഏറ്റവും ഭംഗിയുള്ള പുഷ്പമായ സിന്ദൂരപുഷ്പമാണ് എനിക്കു വേണ്ടതു്.''

സത്യസന്ധനായ വ്യാപാരി വീണ്ടും ചിന്താമഗ്നനായി. വളരെ നേരം കഴിഞ്ഞാണ് അയാളൊരു തീരുമാനത്തിൽ എത്തിച്ചേർന്നതു്. അയാൾ തന്റെ ഇഷ്ടപുത്രിയെ കെട്ടിപ്പിടിച്ച് ഉമ്മവച്ചിട്ട് പറഞ്ഞു:

''മകളേ, നിന്റെ ജ്യേഷ്ഠത്തിമാരുടെ ആഗ്രഹം സാധിക്കുന്നതിനെക്കാൾ പതിന്മടങ്ങ് ബുദ്ധിമുട്ടുള്ള ഒരു കാര്യമാണിതു്. ഒരാൾക്ക് എന്താണു വേണ്ടതെന്നു നിശ്ചയമുണ്ടെങ്കിൽ അതന്വേഷിച്ചു കണ്ടുപിടിക്കാൻ കഴിയും. എന്നാൽ താനന്വേഷിക്കുന്നതു് എന്താണെന്നു നിശ്ചയമില്ലെങ്കിലോ? ചുവന്ന പുഷ്പങ്ങൾ എവിടെയും സുലഭമാണ്. എന്നാൽ ഭൂമിയിലെ ഏറ്റവും ഭംഗിയുള്ള പൂ ഏതാണെന്ന് എങ്ങിനെ അറിയും? ഞാൻ ആവതു ശ്രമിച്ചുനോക്കാം. എന്നാൽ, നിന്റെ ആഗ്രഹം എനിക്കു നിറവേറ്റാൻ കഴിയാതെ പോയാൽ നീ പിണങ്ങരുതു്.''

കപ്പലിൽ ചരക്കു നിറച്ച് വ്യാപാരി യാത്ര തിരിച്ചു. അപരിചിതങ്ങളായ അനേകം രാജ്യങ്ങളിൽ അയാൾ ചരക്കുകൾ വിറ്റഴിച്ചു. മൂത്ത മകൾക്കു കൊടുക്കാൻ, ഇരുട്ടിനെ വെളിച്ചമാക്കാൻ കഴിയുന്ന രത്നഖചിതമായ സ്വർണ്ണക്കിരീടം അയാൾ കരസ്ഥമാക്കി. രണ്ടാമത്തെ മകൾ ആവശ്യപ്പെട്ട അത്ഭുതകണ്ണാടിയും അയാൾ കണ്ടെത്തി. ഭൂമുഖത്തുള്ള എല്ലാ സുന്ദരവസ്തുക്കളേയും പ്രതിഫലിപ്പിക്കുന്ന ആ കണ്ണാടിയിൽ മുഖം നോക്കുന്ന യുവതിക്ക് ഒരിക്കലും പ്രായം കൂടുകയില്ല. സൗന്ദര്യം കൂടുകയും ചെയ്യും. എന്നാൽ തന്റെ കണ്ണിലുണ്ണിയായ ഇളയ മകൾ ആവശ്യപ്പെട്ട സമ്മാനം മാത്രം കണ്ടെത്താൻ ആ പിതാവിനു

കഴിഞ്ഞില്ല. ലോകത്തിൽവച്ച് ഏററവും ഭംഗിയുള്ള സിന്ദൂരപുഷ്പമാണല്ലൊ അവൾ ആവശ്യപ്പെട്ടതു്.

പ്രബലരായ ചക്രവർത്തിമാരുടേയും മഹാരാജാക്കന്മാരുടേയും സുൽത്താന്മാരുടേയും ഉദ്യാനങ്ങളിൽ വാക്കുകൾകൊണ്ടു വർണ്ണിക്കാനാവാത്തത്ര ഭംഗിയുള്ള അനേകതരം ചുവന്ന പുഷ്പങ്ങൾ അയാൾക്കു കാണാൻ കഴിഞ്ഞു. എന്നാൽ അവയിലേതെങ്കിലുമൊന്നു് ലോകത്തിൽവച്ച് ഏററവും ഭംഗിയുള്ള പൂവാണെന്നു് ഉറപ്പിച്ചു പറയാൻ ആർക്കും സാദ്ധ്യമായിരുന്നില്ല. വ്യാപാരിക്കുതന്നെയും അക്കാര്യം തീർച്ചയില്ലായിരുന്നു. വിശ്വസ്തഭൃത്യന്മാരോടൊപ്പം വ്യാപാരി എണ്ണമററ മണലാരണ്യങ്ങളും ഘോരവനങ്ങളും കടന്നു് യാത്ര തുടർന്നു. പെട്ടെന്നു് ഒരു കൂട്ടം കൊള്ളക്കാർ അയാളുടെ സംഘത്തെ ആക്രമിച്ചു. സത്യസന്ധനായ വ്യാപാരി വിലപിടിച്ച സാധനങ്ങളും വിശ്വസ്തഭൃത്യന്മാരേയും ഉപേക്ഷിച്ച് കാട്ടിലേക്കോടി രക്ഷപ്പെട്ടു.

''ദൈവവിരോധികളായ കൊള്ളക്കാരുടെ അടിമയായി ജീവിതകാലം മുഴുവൻ കഴിയുന്നതിൽ ഭേദം വന്യമൃഗങ്ങൾക്കിരയാവുന്നതാണ്,'' അയാൾ വിചാരിച്ചു.

അയാൾ നിബിഡമായ, അഗമ്യമെന്നുതന്നെ പറയാവുന്ന വനത്തിനുള്ളിലേക്കു കടന്നു. എന്നാൽ അത്ഭുതമെന്നു പറയട്ടെ, ആ ഘോരവനത്തിനുള്ളിലേക്കു കയറുന്തോറും അയാൾക്കു മുന്നോട്ടുപോകാൻ കൂടുതൽകൂടുതൽ എളുപ്പമായിത്തുടങ്ങി! വൻമരങ്ങളും കുററിച്ചെടികളും അയാൾക്കു കടന്നുപോകാൻ വഴിമാറിക്കൊടുത്തു! സത്യസന്ധനായ വ്യാപാരി അത്ഭുതപരതന്ത്രനായി. എന്താണു സംഭവിക്കുന്നതെന്നു് അയാൾക്കു തീരെ മനസ്സിലായില്ല. കാൽച്ചുവട്ടിൽ തെളിഞ്ഞുവന്ന പാതയിലൂടെ അയാൾ നടപ്പു തുടർന്നു. പ്രഭാതം മുതൽ പ്രദോഷംവരെ അയാൾ നടന്നു. ചുററുപാടും ശ്മശാനമൂകതയായിരുന്നു. ചുററുമുള്ള സർവ്വതിനേയും കൂരിരുട്ടിൽ മുക്കിക്കൊണ്ടു് രാത്രി സമാഗതമായി. എന്നാൽ അയാളുടെ കാൽച്ചുവട്ടിൽ മാത്രം വെളിച്ചമുണ്ടായിരുന്നു. അർദ്ധരാത്രിയായിട്ടും അയാൾ നടപ്പു നിർത്തിയില്ല. പെട്ടെന്നു് മുമ്പിൽ ഒരു പ്രകാശം കാണുന്നതായി അയാൾക്കു തോന്നി. മുമ്പോട്ടു ചെല്ലുന്തോറും പ്രകാശത്തിന്റെ ശക്തി കൂടിക്കൂടി വന്നു. ഒടുവിൽ അതു് പകൽവെളിച്ചംപോലെ ഉജ്ജ്വലമായിത്തീർന്നു. എങ്കിലും വിറകു കത്തുന്ന ശബ്ദമോ മറേറതെങ്കിലും ചൂടോ കേൾക്കാനുണ്ടായിരുന്നില്ല. അയാൾ ഒരു തുറസ്സായ പ്രദേശത്തു് എത്തിച്ചേർന്നു. അതിന്റെ ഒത്ത നടുവിൽ

സ്വർണ്ണത്തിൻേറയും വെള്ളിയുടേയും രത്നങ്ങളുടേയും തിളക്കംകൊണ്ട് പ്രകാശ മാനമായ ഒരു രാജകൊട്ടാരം നിന്നിരുന്നു. കൊട്ടാരം ജ്വലിച്ചുകൊണ്ടിരുന്നെ ങ്കിലും അവിടെങ്ങും തീയുണ്ടായിരുന്നില്ല. ഉദിച്ചുയർന്നു നിൽക്കുന്ന സൂര്യനെ പ്പോലെയായിരുന്നു അതു്. അങ്ങോട്ടു നോക്കിയപ്പോൾ അയാളുടെ കണ്ണുകൾ വേദനിച്ചു. കൊട്ടാരത്തിൻെറ ജനാലകളെല്ലാം തുറന്നുകിടന്നിരുന്നു. അകത്തു നിന്നു് മധുരസംഗീതം ഉതിർന്നുകൊണ്ടിരുന്നു.

പൂവന്ന പരവതാനി വിരിച്ചതും സ്വർണ്ണക്കൈവരിയുള്ളതുമായ ഒരു കോ ണിയിലൂടെ വ്യാപാരി കൊട്ടാരത്തിനകത്തു കയറി. അയാൾ ധൈര്യമവലം ബിച്ചു് ആദ്യത്തെ മുറിയിൽ പ്രവേശിച്ചു. പിന്നീടു് രണ്ടാമത്തേയും മൂന്നാമ ത്തേയും നാലാമത്തേയും മുറികളിൽ കയറിനോക്കി. അവിടെങ്ങും ആരും ഉണ്ടാ യിരുന്നില്ല. പത്തു മുറികൾ കയറിയിറങ്ങിയിട്ടും അയാൾക്കു് ഒരു ജീവിയേ യും കാണാൻ കഴിഞ്ഞില്ല. എങ്കിലും എല്ലാ മുറികളും രാജോചിതമായ ആഡംബരത്തോടെ സജ്ജമാക്കപ്പെട്ടിരുന്നു. ഇതുയോറെ സ്വർണ്ണവും വെള്ളിയും രത്നങ്ങളും ആനക്കൊമ്പുകളും അയാൾ അതിനുമുമ്പൊരിടത്തും കണ്ടിട്ടില്ല.

അളവറ്റ ആ സമ്പൽസമൃദ്ധിയും അവിടെ ഉടമസ്ഥനേയോ ഭൃത്യനേയോ കാണാനില്ലെന്ന വസ്തുതയും വ്യാപാരിയെ അത്ഭുതസ്തബ്ധനാക്കി. അപ്പോഴും അ വിടെ മധുരസംഗീതം അനർഗ്ഗളമായി ഒഴുകിക്കൊണ്ടിരുന്നു. ഒടുവിൽ വ്യാപാ രി സ്വയം പറഞ്ഞു:

''ആഡംബരമൊക്കെ അതിഗംഭീരമായിരിക്കുന്നു. പക്ഷേ ഇവിടെ വിശ പ്പടക്കാൻ യാതൊന്നുമില്ല.''

വ്യാപാരി അതു പറഞ്ഞു കഴിയുംമുമ്പേ അവിടെ ഒരു തീന്മേശ പ്രത്യക്ഷ പ്പെട്ടു. സ്വർണ്ണപ്പാത്രങ്ങളിലും വെള്ളിപ്പാത്രങ്ങളിലുമായി പലതരം വിഞ്ഞ കളും പലഹാരങ്ങളും അതിൽ നിരത്തിവച്ചിരുന്നു. വ്യാപാരി മേശയ്ക്കരികത്തിരു ന്നു് മതിയാവോളം തിന്നുകയും കുടിക്കുകയും ചെയ്തു—അയാൾ അന്നു് ഒന്നും കഴിച്ചിരുന്നില്ല. അത്രയും സ്വാദുള്ള വിഭവങ്ങൾ അയാൾ അതിനുമുമ്പൊരിക്ക ലും രുചിച്ചിട്ടില്ല. വയർ നിറഞ്ഞപ്പോൾ അയാളെണീററു. തൽക്ഷണംതന്നെ മേശയും അതിന്മേലുണ്ടായിരുന്ന സാധനങ്ങളും അപ്രത്യക്ഷമായി. അപ്പോഴും സംഗീതം അനർഗ്ഗളം ഒഴുകിക്കൊണ്ടിരുന്നു.

അവിടെ നടക്കുന്ന ആ മഹാത്ഭുതങ്ങൾ സത്യസന്ധനായ വ്യാപാരിയെ

ആശ്ചര്യപരതന്ത്രനാക്കി. മനോഹരമായി അലങ്കരിക്കപ്പെട്ട മുറികളിലൂടെ നടക്കുന്നതിനിടയിൽ അയാൾ സ്വയം പറഞ്ഞു:

''കുറച്ചു സമയം കിടന്നു് ഒന്നുറങ്ങാൻ കഴിഞ്ഞെങ്കിൽ...''

തൽക്ഷണംതന്നെ വെൺമുത്തുകൾ തൂങ്ങിക്കിടക്കുന്ന വെള്ളിമേൽക്കെട്ടിയോടുകൂടിയ ഒരു സ്വർണ്ണക്കട്ടിൽ അയാളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. അതിൽ മാർദ്ദവമേറിയ ഒരു തൂവൽക്കിടക്ക വിരിച്ചിരുന്നു.

ഈ പുതിയ അത്ഭുതം കണ്ടു് വ്യാപാരി പൂർവ്വാധികം അമ്പരന്നു. എങ്കിലും അയാൾ കട്ടിലിൽ കയറിക്കിടന്നു് മേൽക്കെട്ടിയുടെ മുത്തലുക്കുകൾ തൂക്കിയിട്ട പട്ടുഞൊറികൾ താഴ്ത്തിയിട്ടു. മുറിയിൽ സന്ധ്യാസമയത്തേതുപോലുള്ള നേരിയ ഇരുൾ പരന്നു. സംഗീതസ്വരം അകന്നകന്നു പൊയ്ക്കൊണ്ടിരുന്നു ''സ്വപ്നത്തിലെങ്കിലും എനിക്കെന്റെ പുത്രിമാരെ ഒന്നു കാണാൻ കഴിഞ്ഞിരുന്നെങ്കിൽ!'' ഒരു നെടുവീർപ്പോടെ വ്യാപാരി വിചാരിച്ചു. ആ നിമിഷത്തിൽ അയാൾ ഗാഢനിദ്രയിലാണ്ടു.

വ്യാപാരി കണ്ണു തുറന്നപ്പോൾ സൂര്യൻ പൊക്കമുള്ള ഓക്കുമരങ്ങൾക്കു മുകളിൽ എത്തിയിരുന്നു. സൗന്ദര്യവും സൗശീല്യവും സൗമനസ്യവും ഒത്തിണങ്ങിയ തന്റെ ഓമനപ്പുത്രിമാരെ സ്വപ്നം കണ്ടുകൊണ്ടാണു് അയാൾ രാത്രി മുഴുവൻ ഉറങ്ങിയതു്. മൂത്ത രണ്ടു പുത്രിമാരും ഉല്ലാസവതികളായിരുന്നു. എന്നാൽ തന്റെ കണ്ണിലുണ്ണിയായ ഇളയ മകൾ ദുഃഖിതയായി ഇരിക്കുന്നതാണു് അയാൾ സ്വപ്നത്തിൽ കണ്ടതു്. മൂത്ത പുത്രിമാർക്കു് ധനികരായ വരന്മാർ വന്നുചേർന്നെന്നും പിതാവു തിരിച്ചുവരുന്നതിനു മുമ്പുതന്നെ അവർ വിവാഹിതകളാകാൻ തീരുമാനിച്ചെന്നും എന്നാൽ ഏററവും സുന്ദരിയായ ഇളയ മകൾ അച്ഛൻ വരുന്നതുവരെ വിവാഹത്തെപ്പററി ചിന്തിക്കുകപോലുമില്ലെന്നു് ശപഥംചെയ്തിരിക്കുകയാണെന്നും അയാൾ സ്വപ്നം കണ്ടു. അതിനാൽ ഒരേ സമയംതന്നെ അയാൾക്കു് സന്തോഷവും ദുഃഖവും തോന്നി.

കട്ടിലിൽനിന്നു താഴെയിറങ്ങിയപ്പോൾ തനിക്കുവേണ്ടി പുതിയ വസ്ത്രങ്ങൾ തയ്യാറാക്കിവച്ചിരിക്കുന്നതും ഒരു പളുങ്കുപാത്രത്തിൽ വെള്ളം നിറയുന്നതുമാണു് വ്യാപാരി കണ്ടതു്. അയാൾ മുഖം കഴുകി പുതിയ വസ്ത്രങ്ങൾ ധരിച്ചു. അവിടെ നടക്കുന്ന അത്ഭുതങ്ങൾ കണ്ടുകണ്ടു് അയാൾക്കവയിൽ വിസ്മയം തോന്നാതായി. ഒരു മേശപ്പുറത്തു് ചായയും കാപ്പിയും പലഹാരങ്ങളും പ്രത്യക്ഷപ്പെട്ടു. വ്യാപാരി പ്രാർത്ഥന ചൊല്ലിയിട്ടു് ഭക്ഷണം കഴിച്ചു. പിന്നീടു് സ്വർ

ണ്ണനിറമുള്ള പകൽവെളിച്ചത്തിൽ കൊട്ടാരത്തിന്റെ ഭംഗി കണ്ട് ആസ്വദിക്കാനായി അയാൾ എല്ലായിടത്തും ചുററിനടന്നു.

പച്ചനിറമുള്ള വെണ്ണക്കല്ലുകൊണ്ട് തീർത്ത പടവുകളും സ്വർണ്ണക്കൈവരികളുമുള്ള മറെറാരു കോണിവഴി അയാൾ കൊട്ടാരത്തിനു പുറത്തു കടന്നു. അതിമനോഹരമായ ഒരു ഉദ്യാനത്തിലാണ് അയാൾ എത്തിച്ചേർന്നത്. തേൻകിനിയുന്ന തുടുത്ത പഴങ്ങളുടെ ഭാരംകൊണ്ട് ശിരസ്സു നമിച്ചു നിൽക്കുന്ന വിവിധതരം വൃക്ഷങ്ങൾ. സൗരഭ്യം ചൊരിയുന്ന മനോഹരപുഷ്പങ്ങൾ. സ്വർഗ്ഗീയസംഗീതം പൊഴിക്കുന്ന പക്ഷികൾ. മേഘങ്ങളെ എത്തിപ്പിടിക്കുന്ന ജലധാരകൾ. പളുങ്കുകൊണ്ട് നിർമ്മിച്ച തോടുകളിലൂടെ വളഞ്ഞുപുളഞ്ഞൊഴുകുന്ന കൊച്ചരുവികൾ.

സത്യസന്ധനായ വ്യാപാരി അത്ഭുതംകൊണ്ട് വിടർന്ന മിഴികളോടെ അതെല്ലാം നോക്കിക്കണ്ടു. പെട്ടെന്ന് പച്ചപ്പുല്ലുകൾ ഇടതൂർന്ന് വളരുന്ന ഒരു ചെറുകുന്നിന്റെ മുകളിൽ ഒരു ചുവന്ന പുഷ്പം നിൽക്കുന്നത് അയാളുടെ ദൃഷ്ടിയിൽപെട്ടു. അതിന്റെ ഭംഗി പറഞ്ഞറിയിക്കാൻ വാക്കുകൾ പോരാ, വരച്ചുകാണിക്കാൻ ചായങ്ങൾ പോരാ. വ്യാപാരിയുടെ ഹൃദയമിടിപ്പ് ഒരു നിമിഷനേരത്തേക്ക് നിന്നുപോയി. അയാൾ പൂവിന്റെ അടുത്തേക്കു നടന്നു. അതിന്റെ പരിമളം ഉദ്യാനമാകെ പ്രസരിച്ചു. ഉദ്വേഗംകൊണ്ട് വ്യാപാരിയുടെ കൈകാലുകൾ വിറച്ചു. അയാൾ ആഹ്ലാദം നിറഞ്ഞ ശബ്ദത്തിൽ വിളിച്ചുപറഞ്ഞു:

''ഇതാണ് ലോകത്തിൽവച്ച് ഏററവും ഭംഗിയുള്ള സിന്ദൂരപുഷ്പം. എന്റെ ഇളയ മകൾ ആവശ്യപ്പെട്ട പുഷ്പം.''

ഇത്രയും പറഞ്ഞ് വ്യാപാരി സിന്ദൂരപുഷ്പത്തിന്റെ അടുത്തെത്തി അതു പറിച്ചെടുത്തു. ആ നിമിഷത്തിൽ കണ്ണഞ്ചിക്കുന്ന വിധം കൊള്ളിയാൻ മിന്നി. ശക്തിയായി ഇടി മുഴങ്ങി. ഭൂമി വിറകൊണ്ടു. ഭൂമി പിളർന്നുവന്നതുപോലെ ഒരു രൂപം അവിടെ പ്രത്യക്ഷപ്പെട്ടു. മനുഷ്യനും മൃഗവുമല്ലാത്ത ആ രൂപം ദേഹമാസകലം നീണ്ട രോമംകൊണ്ട് മൂടിയ ഒരു ഭീകരസത്വമായിരുന്നു. ഭയങ്കരശബ്ദത്തിൽ ആ സത്വം അലറി:

''നീ എന്താണു ചെയ്തത്? എനിക്ക് ഏററവും പ്രിയപ്പെട്ട ഈ സിന്ദൂരപുഷ്പം പറിക്കാൻ നീ എങ്ങിനെ ധൈര്യപ്പെട്ടു? കണ്ണിലെ കൃഷ്ണമണിപോലെ ഞാൻ പരിപാലിച്ചു വളർത്തിയ പൂവാണിത്. ദിവസവും ഈ പൂ നോക്കിയിരിക്കുകയെന്നതാണ് എന്റെ ഏററവും വലിയ സന്തോഷം. ജീവിതത്തിൽ

എനിക്കുള്ള ഒരേയൊരു സൗഭാഗ്യമാണ് നീ തട്ടിയെടുത്തത്. ഞാൻ നിന്നെ ഒരു ബഹുമാന്യാതിഥിയെയെന്നപോലെ സ്വീകരിച്ചു. നിനക്ക് ആഹാരവും വിശ്രമവും തന്നു. ഞാൻ കാണിച്ച ഔദാര്യത്തിന്റെ പ്രതിഫലം ഇതാണോ? എങ്കിൽ നീ ഇതിന്റെ ശിക്ഷ അനുഭവിക്കും. ഉടൻതന്നെ മരിക്കാൻ തയ്യാറായിക്കോളൂ!''

നാലു വശത്തുനിന്നും അനേകം ഭീകരശബ്ദങ്ങളും ഒരേ സമയത്ത് അതു് ഏറ്റുപറഞ്ഞു:

''മരിക്കാൻ തയ്യാറായിക്കോളൂ!''

ഭയംകൊണ്ട് വ്യാപാരിയുടെ മുട്ടുകൾ വിറച്ചു. ഭീകരനും ഭീമാകാരനുമായ ആ സത്വത്തിന്റെ മുമ്പിൽ മുട്ടുകുത്തി നിന്നുകൊണ്ട് അയാൾ കേണപേക്ഷിച്ചു:

''ഉദാരമതിയായ ആതിഥേയാ, ആരണ്യത്തിന്റെ അരചനെന്നോ അഗാധതയുടെ അധിപനെന്നോ ..എന്താണ് അങ്ങയെ വിളിക്കേണ്ടതെന്ന് എനിക്കു നിശ്ചയമില്ല. അറിയാതെ ചെയ്തുപോയ തെററിന് അങ്ങ് എനിക്കു മാപ്പു തരൂ. എന്നെ കൊല്ലരുതേ! എന്റെ കഥ മുഴുവൻ കേൾക്കാൻ അങ്ങ് സന്മനസ്സു കാട്ടണം. എനിക്ക് മൂന്നു പെൺമക്കളാണുള്ളത്. സുന്ദരിമാരും സുശീലകളുമായ മൂന്നു പെൺകിടാങ്ങൾ. അവർക്കോരോരുത്തർക്കും ഓരോ സമ്മാനം കൊണ്ടുക്കൊടുക്കാമെന്ന് ഞാൻ അവരോട് ഏററിരുന്നു. മൂത്തവൾക്ക് രത്നഖചിതമായ ഒരു കിരീടം, രണ്ടാമത്തെ മകൾക്ക് ഒരു അത്ഭുതക്കണ്ണാടി, ഇളയ മകൾക്ക് ലോകത്തിൽവച്ച് ഏററവും ഭംഗിയുള്ള ഒരു സിന്ദൂരപുഷ്പം. മൂത്ത രണ്ടു പുത്രിമാർക്കുമുള്ള സമ്മാനങ്ങൾ ഞാൻ വാങ്ങിക്കഴിഞ്ഞു. എന്നാൽ എത്ര തിരഞ്ഞിട്ടും ഇളയ മകൾക്കുള്ള സമ്മാനം എനിക്കു കിട്ടിയില്ല. ഒടുവിൽ ഞാൻ അതു് അങ്ങയുടെ തോട്ടത്തിൽ കണ്ടെത്തി—ലോകത്തിൽവച്ച് ഏററവും ഭംഗിയുള്ള സിന്ദൂരപുഷ്പം. ഇത്രയേറെ ധനികനും പ്രതാപിയും ശക്തനുമായ ഒരു യജമാനൻ തോട്ടത്തിൽ നിൽക്കുന്ന ഒരു ചെറുപുഷ്പം ഞാൻ പറിച്ചെടുത്താൽ എന്നോടു കോപിക്കയില്ലെന്നു ഞാൻ വിചാരിച്ചു. അറിയാതെ ചെയ്തുപോയ അപരാധത്തിന് അങ്ങ് എനിക്കു മാപ്പു തരണം. വീട്ടിൽ പോയി പുത്രിമാരെ കാണാനും ഇളയ മകൾക്ക് ഈ സിന്ദൂരപുഷ്പം നൽകാനും അങ്ങ് എന്നെ അനുവദിക്കണം. അതിനു പകരം എത്ര സ്വർണ്ണം വേണമെങ്കിലും ഞാൻ കൊണ്ടുവന്നു തരാം.''

ഇടിമുഴക്കംപോലുള്ള ഒരു ചിരി കാട്ടിൽ മാറ്റൊലികൊണ്ടു. ആരണ്യത്തിന്റെ അരചനും അഗാധതയുടെ അധിപനുമായ ഭീകരസത്വം വ്യാപാരിയോട് ഇങ്ങനെ പറഞ്ഞു:

''എനിക്കു നിന്റെ സ്വർണ്ണനാണയങ്ങൾ വേണ്ട. എന്റെ കൈവശമുള്ള സ്വർണ്ണം സൂക്ഷിച്ചുവയ്ക്കാൻതന്നെ ഇവിടെ ഇടം പോരാ. നിനക്ക് ഒരേയൊരു രക്ഷാമാർഗ്ഗമേയുള്ളു. നിനക്കു പകരം നിന്റെ പുത്രിമാരിലൊരാളെ ഇങ്ങോട്ടയയ്ക്കാമെന്ന് സത്യം ചെയ്താൽ നിന്നെ ഒരു പോറൽ പോലും ഏല്പിക്കാതെ വീട്ടിലേക്കു തിരിച്ചു വിടാം. മാത്രവുമല്ല, അളന്നാൽ തീരാത്തത്ര ധനവും ഈ സിന്ദൂരപുഷ്പവും നിനക്കു സമ്മാനിക്കുകയും ചെയ്യാം. നീ ഇന്നലെ എന്റെ കൊട്ടാരത്തിൽ കഴിഞ്ഞതുപോലെ രാജകീയപ്രൗഢിയോടെ നിന്റെ പുത്രിക്ക് ഇവിടെ സ്വതന്ത്രമായി ജീവിക്കാം. എനിക്ക് ഇവിടത്തെ ഏകാന്തത അസഹ്യമായിത്തോന്നുന്നു. അതുകൊണ്ട് കൂട്ടിനൊരാളു വേണം.''

''ഉദാരമതിയായ ആതിഥേയാ, ആരണ്യത്തിന്റെ അരചനും അഗാധതയുടെ അധിപനുമായ പ്രഭോ! എന്റെ പുത്രിമാരിലാരും സ്വമനസ്സാലെ ഇവിടെ വരാൻ തയ്യാറായില്ലെങ്കിലോ? വരാൻ സമ്മതിച്ചാൽത്തന്നെ എങ്ങിനെ ഇവിടെ എത്തിച്ചേരും? രണ്ടു വർഷം മുഴുവൻ സഞ്ചരിച്ചാണ് ഞാൻ ഇവിടെ എത്തിയത്. ഏതെല്ലാം ദേശങ്ങൾ കടന്നെന്നോ ഏതെല്ലാം പാതകൾ താണ്ടിയെന്നോ എനിക്കു നിശ്ചയമില്ല.''

ഭീകരസത്വം അതിനു മറുപടി പറഞ്ഞത് ഇങ്ങനെയാണ്:

''നിന്നോടുള്ള സ്നേഹംകൊണ്ട് സ്വമനസ്സാലെ നിന്റെ പുത്രിമാരിലൊരാൾ ഇവിടെ വരട്ടെ. അവരിലാരും അതിനു തയ്യാറാവുന്നില്ലെങ്കിൽ നീ തിരിച്ചു വന്ന് അതിദാരുണമായ മരണം വരിക്കേണ്ടിവരും. ഇവിടെ എങ്ങിനെ എത്തുമെന്ന് ആലോചിച്ച് നീ തല പുണ്ണാക്കേണ്ട. എന്റെ വിരലിൽ കിടക്കുന്ന ഈ മോതിരം ഞാൻ നിനക്കു തരാം. ഈ മോതിരം വലതുകയ്യിലെ ചെറുവിരലിൽ അണിയുന്ന ആൾക്ക് കണ്ണടച്ചു ഉറക്കംമുമ്പ് ഉദ്ദിഷ്ടസ്ഥാനത്തെത്താം. ഇപ്പോൾ നിനക്കു വീട്ടിൽ പോകാം. നിന്റെ വാക്കു പാലിക്കാൻ മൂന്നു പകലും മൂന്നു രാത്രിയും ഞാൻ അവധി തന്നിരിക്കുന്നു.''

വ്യാപാരി ഗാഢമാലോചനയിൽ മുഴുകി വളരെ നേരം നിന്നു. ഒടുവിൽ അയാൾ ഒരു ഉറച്ച തീരുമാനമെടുത്തു.

''ഒരിക്കൽകൂടി എന്റെ പുത്രിമാരെ കാണുകയും അവരെ അനുഗ്രഹിക്കുകയും ചെയ്തിട്ട്, എന്നെ മരണത്തിൽനിന്നു രക്ഷിക്കാൻ അവരിലാരും തയ്യാറാവുന്നില്ലെങ്കിൽ ഇവിടെ തിരിച്ചു വന്ന് ഒരു സത്യക്രിസ്ത്യാനിക്കു ചേർന്ന വിധം മരണം വരിക്കുന്നതായിരിക്കും ഉത്തമം.''

വ്യാപാരി തന്റെ ചിന്തകൾ മറച്ചുവച്ചില്ല. കാരണം അയാളുടെ ഉള്ള് ശുദ്ധമായിരുന്നു. അയാൾ സത്യസന്ധനാണെന്ന് ഭീകരസത്വത്തിനു മനസ്സിലായി. അതുകൊണ്ട് അയാൾ കരാറെഴുതി ഒപ്പിട്ടു കൊടുക്കുന്നതിനു മുമ്പുതന്നെ ഭീകരസത്വം സ്വന്തം മോതിരമൂരി അയാൾക്കു കൊടുത്തു.

വ്യാപാരി മോതിരം വലതുകയ്യിലെ ചെറുവിരലിൽ അണിയാത്ത താമസം, അയാൾ സ്വന്തം ബംഗ്ലാവിന്റെ വിശാലമായ അങ്കണത്തിലെത്തി. ആ നിമിഷത്തിൽത്തന്നെ കാട്ടിൽവച്ച് പിരിഞ്ഞുപോയ അയാളുടെ വിശ്വസ്തസേവകരും ചുമട്ടുമൃഗങ്ങളും അവിടെ എത്തിച്ചേർന്നു. വ്യാപാരി കൊണ്ടുപോയിരുന്നതിന്റെ മൂന്നിരട്ടി വിലപിടിപ്പുള്ള സാധനങ്ങൾ ചുമട്ടുമൃഗങ്ങളുടെ പുറത്തുണ്ടായിരുന്നു. വീട്ടിനുള്ളിൽനിന്ന് ആഹ്ലാദശബ്ദമുയർന്നു. പെൺകുട്ടികൾ മൂവരും അച്ഛനെ സ്വീകരിക്കാൻ ഓടിയെത്തി. മൂത്ത പുത്രിമാർ രണ്ടുപേരുമാണ് ഇളയവളെക്കാൾ കൂടുതൽ ആഹ്ലാദം പ്രകടിപ്പിച്ചത്. എന്നാൽ എന്തോ ഒരു ദുഃഖം അച്ഛന്റെ മനസ്സിനെ കാർന്നുതിന്നുന്നുണ്ടെന്ന് പെട്ടെന്നുതന്നെ പെൺകുട്ടികൾക്കു മനസ്സിലായി. സ്വത്തു മുഴുവൻ നഷ്ടപ്പെട്ടോയെന്ന് മൂത്ത പുത്രിമാർ രണ്ടുപേരും ഉൽക്കണ്ഠയോടെ അച്ഛനോടു ചോദിച്ചു. എന്നാൽ ഇളയ മകൾക്ക് സ്വത്തിനെപ്പറ്റിയായിരുന്നില്ല ഉൽക്കണ്ഠ. അവൾ അച്ഛനോടു പറഞ്ഞു:

''അച്ഛാ, സ്വത്തിനെപ്പറ്റി ഞാൻ ചിന്തിക്കുന്നതേയില്ല. സ്വത്ത് പിന്നീടുമുണ്ടാക്കാം. എന്നാൽ അച്ഛന്റെ മനസ്സിലെ ദുഃഖമെന്താണെന്ന് എനിക്കറിയണം.''

വ്യാപാരി മക്കളോടു മറുപടി പറഞ്ഞത് ഇങ്ങനെയാണ്:

''കുട്ടികളേ! സ്വത്തൊന്നും നഷ്ടപ്പെട്ടിട്ടില്ല. വാസ്തവത്തിൽ മൂന്നാലിരട്ടി വർദ്ധിച്ചിട്ടേയുള്ളു. എന്നാൽ മറ്റൊരു ദുഃഖമാണ് എന്നെ അലട്ടുന്നത്. അതെന്താണെന്ന് നാളെ ഞാൻ നിങ്ങളോടു പറയാം. ഇന്നത്തെ ദിവസം ആനന്ദിക്കുവാനുള്ളതാണ്.''

ഇരുമ്പുപെട്ടികൾ അകത്തേക്കു കൊണ്ടുവരാൻ വ്യാപാരി ഭൃത്യന്മാരോട് കല്പിച്ചു. അയാൾ മൂത്ത മകൾക്ക് സ്വർണ്ണക്കിരീടം കൊടുത്തു. രണ്ടാമത്തെ മ

കൾക്ക് അത്ഭുതകണ്ണാടി കൊടുത്തു. ഒരു സ്വർണ്ണ പൂപ്പാത്രത്തിൽ വച്ചിരുന്ന സിന്ദൂരപുഷ്പം അയാൾ ഇളയ മകളെ ഏല്പിച്ചു. മൂത്ത പുത്രിമാർ രണ്ടു പേരും ആഹ്ലാദംകൊണ്ടു തുള്ളിച്ചാടി. എന്നാൽ സിന്ദൂരപുഷ്പം കണ്ടതോടെ ഇളയ മകൾ പൊട്ടിക്കരയുകയാണു ചെയ്തത്. അവൾ മനസ്സില്ലാമനസ്സോടെ പൂ വാങ്ങിയിട്ട് അച്ഛന്റെ കയ്യിൽ ചുംബിച്ചു. ചുടുകണ്ണുനീർ അവളുടെ കവിളിലൂടെ ഒഴുകി.

വൈകുന്നേരമായപ്പോഴേക്കും അതിഥികൾ എത്തിത്തുടങ്ങി. ബന്ധുക്കളേയും മിത്രങ്ങളേയും ഉല്ലാസപ്രിയന്മാരേയുംകൊണ്ട് വ്യാപാരിയുടെ വീടു നിറഞ്ഞു. അതിഥികൾ പാതിരാകഴിഞ്ഞാണ് പിരിഞ്ഞുപോയത്. അത്ര ഗംഭീരമായൊരു വിരുന്നുസൽക്കാരം അതിനുമുമ്പൊരിക്കലും ആ വ്യാപാരിയുടെ വീട്ടിൽ നടന്നിട്ടില്ല. അവിടെക്കണ്ട സ്വർണ്ണപ്പാത്രങ്ങളും വെള്ളിപ്പാത്രങ്ങളും അതിവിശിഷ്ടങ്ങളായ ഭോജ്യങ്ങളും എവിടന്നു വന്നുവെന്ന് അതിഥികളോടൊപ്പം ആതിഥേയനും അത്ഭുതപ്പെട്ടു.

പിറേറന്നു രാവിലെ വ്യാപാരി മൂത്ത മകളെ വിളിച്ച്, നടന്ന സംഭവങ്ങൾ ആദ്യന്തം വിവരിച്ചു കേൾപ്പിച്ചു. ഭീകരസത്വത്തിന്റെ കൊട്ടാരത്തിൽ പോയി താമസിച്ച് തന്നെ ക്രൂരമായ മരണത്തിൽനിന്നു രക്ഷിക്കാൻ തയ്യാറാണോയെന്ന് അയാൾ അവളോടു ചോദിച്ചു. എന്നാൽ അവൾ അതിനു തയ്യാറില്ലായിരുന്നു. അവൾ പറഞ്ഞു:

‘‘സിന്ദൂരപുഷ്പം വേണമെന്നു പറഞ്ഞവൾ പോകട്ടെ. അച്ഛനെ മരണത്തിൽനിന്നു രക്ഷിക്കേണ്ടതു് അവളുടെ കടമയാണ്.’’

സത്യസന്ധനായ വ്യാപാരി രണ്ടാമത്തെ മകളെ വിളിച്ച് കാര്യങ്ങളെല്ലാം പറഞ്ഞു. ഭീകരസത്വത്തിന്റെ അടുത്തു പോകാൻ അവളും തയ്യാറായില്ല. അവൾ പറഞ്ഞു:

‘‘സിന്ദൂരപുഷ്പം വേണമെന്നു പറഞ്ഞവൾ പോകട്ടെ. അച്ഛന്റെ ജീവൻ രക്ഷിക്കാൻ അവളാണു പോകേണ്ടതു്.’’

സത്യസന്ധനായ വ്യാപാരി പിന്നീട് ഇളയ മകളെ വിളിച്ച് നടന്ന സംഭവങ്ങളെല്ലാം വിവരിച്ചു. കഥ മുഴുവൻ കേൾക്കുന്നതിനു മുമ്പുതന്നെ ആ വത്സലപുത്രി അച്ഛന്റെ മുമ്പിൽ മുട്ടു കുത്തി നിന്ന് ഇങ്ങനെ അപേക്ഷിച്ചു:

‘‘വന്ദ്യപിതാവേ! എന്നെ ആശീർവദിച്ചാലും. ഞാൻ ഭീകരസത്വത്തി

ന്റെ അടുത്തേക്കു സ്വമനസ്സാലെ പോവുകയാണ്. ഞാൻ അവിടെ താമസിച്ചുകൊള്ളും. എനിക്കുവേണ്ടിയാണല്ലോ അച്ഛൻ സിന്ദൂരപുഷ്പം പറിച്ചെടുത്തത്. അതുകൊണ്ട് അച്ഛന്റെ ജീവൻ രക്ഷിക്കേണ്ടത് എന്റെ കടമയാണ്.''

വ്യാപാരിയുടെ കണ്ണു നിറഞ്ഞു. അയാൾ മകളെ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു:

''സ്നേഹമയിയായ എന്റെ പൊന്നുമോളേ! അച്ഛന്റെ ജീവൻ രക്ഷിക്കാൻ വേണ്ടി ഭീകരസത്വത്തിന്റെ അടുത്തേക്കു പോകാൻ സ്വമനസ്സാലെ തയ്യാറായ നിനക്ക് എന്റെ അനുഗ്രഹം എന്നുമെന്നും ഉണ്ടായിരിക്കും. നിനക്ക് ആ കൊട്ടാരത്തിൽ സർവ്വവിധ ആഡംബരങ്ങളോടുംകൂടി സസുഖം താമസിക്കാം. എന്നാൽ ആ കൊട്ടാരം എവിടെയാണെന്ന് ആർക്കും അറിയില്ല. നിന്റെ വിവരം ഞങ്ങൾക്കോ ഞങ്ങളുടെ വിവരം നിനക്കോ അറിയാൻ കഴിയില്ല. നിന്റെ ഓമനമുഖം കാണാതെയും നിന്റെ മധുരശബ്ദം കേൾക്കാതെയും ഞാൻ എന്റെ ദുഃഖപൂർണ്ണമായ ജീവിതം എങ്ങിനെ തള്ളിനീക്കുമെന്ന് എനിക്കറിഞ്ഞുകൂടാ.''

ഇളയ മകൾ പിതാവിനോടു പറഞ്ഞു:

''പ്രിയപ്പെട്ട അച്ഛാ! അങ്ങ് ദുഃഖിക്കരുത്. സമ്പൽസമൃദ്ധവും ക്ലേശരഹിതവുമായ ഒരു ജീവിതമായിരിക്കും എന്റേത്. എനിക്ക് ഭീകരസത്വത്തെ ഭയമില്ല. ഞാൻ അദ്ദേഹത്തിന്റെ എല്ലാ ആജ്ഞകളും ശിരസാ വഹിക്കും. അദ്ദേഹത്തിന് എന്നിൽ കനിവുണ്ടാകുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. മരിച്ചവരെ ഓർത്ത് എന്നപോലെ ജീവിച്ചിരിക്കുന്ന എന്നെ ഓർത്ത് ആരും ദുഃഖിക്കരുത്. ദൈവകൃപയുണ്ടെങ്കിൽ ഒരിക്കൽ ഞാൻ തിരിച്ചുവരും.''

മൂന്നു പകലും മൂന്നു രാത്രിയും അതിവേഗം കടന്നുപോയി. വ്യാപാരിക്ക് തന്റെ കണ്ണിലുണ്ണിയായ ഇളയ മകളെ യാത്രയാക്കാൻ സമയമായി. അയാൾ അവളെ കെട്ടിപ്പിടിച്ച് ഉമ്മവയ്ക്കുകയും ചുടുകണ്ണീർകൊണ്ട് അഭിഷേകം ചെയ്യുകയും ചെയ്തു. ഒടുവിൽ അയാൾ ഒരു ഇരുമ്പുപെട്ടി തുറന്ന് ഭീകരസത്വം സമ്മാനിച്ച മോതിരം പുറത്തെടുത്ത് മകളുടെ വലതുകയ്യിലെ ചെറുവിരലിൽ അണിയിച്ചു. തൽക്ഷണംതന്നെ അവളും അവളുടെ സകല സാമാനങ്ങളും അപ്രത്യക്ഷമായി.

ഭീകരസത്വത്തിന്റെ കൊട്ടാരത്തിലെ വിശാലമായൊരു മുറിയിലാണ് അവൾ എത്തിച്ചേർന്നത്:

കൊട്ടാരം മുഴുവൻ ചുററിനടന്നു കാണാനായി അവൾ മുറികൾതോറും കയറിയിറങ്ങി. അവിടെക്കണ്ട കാഴ്ചകൾ അവളെ അത്ഭുതപരതന്ത്രയാക്കി. അവൾ വളരെ നേരം അങ്ങിനെ ചുററിനടന്നു. താൻ കാണുന്ന ഓരോ മുറിയും മുമ്പു കണ്ട മുറികളെക്കാൾ കൂടുതൽ മനോഹരമാണെന്ന് അവൾക്കു തോന്നി. പിന്നീട് സിന്ദൂരപുഷ്പം വച്ചിരുന്ന സ്വർണ്ണപ്പാത്രം കയ്യിലെടുത്തുകൊണ്ട് അവൾ തോട്ടത്തിലേക്കു നടന്നു. തോട്ടത്തിലെ പക്ഷികൾ അവൾക്കുവേണ്ടി മധുരഗീതം പൊഴിച്ചു. വൃക്ഷങ്ങളും ലതകളും പുഷ്പങ്ങളും ശിരസ്സിളക്കി അവളെ അഭിവാദ്യം ചെയ്തു. അവൾ അടുത്തെത്തിയപ്പോൾ ജലധാരകൾ കൂടുതൽ ശക്തിയിൽ മുകളിലേക്കുയർന്നു. തെളിനീർ നിറഞ്ഞ അരുവികളുടെ ആരവം കൂടുതൽ ഉറക്കെയായി. നടന്നുനടന്ന് അവൾ പുല്ലുമൂടിയ ഒരു ചെറുകുന്നിനടുത്തെത്തി. അവളുടെ അച്ഛൻ സിന്ദൂരപുഷ്പം പറിച്ചെടുത്തത് അവിടെനിന്നായിരുന്നു. സിന്ദൂരപുഷ്പം പഴയ സ്ഥാനത്തു വയ്ക്കാൻവേണ്ടി അവൾ സ്വർണ്ണപ്പാത്രത്തിൽനിന്ന് അതു പുറത്തെടുത്തു. ഉടൻതന്നെ അത് അവളുടെ കയ്യിൽനിന്നു പറന്നു ചെന്ന് പഴയ തണ്ടിൽ സ്ഥാനം പിടിച്ചു. അതിന്റെ ശോഭ പതിന്മടങ്ങു വർദ്ധിച്ചെന്നു തോന്നി.

ഈ മഹാത്ഭുതം കണ്ട് അവൾ വിസ്മയസ്തബ്ധയായി. എങ്കിലും തനിക്കേററവും പ്രിയപ്പെട്ട സിന്ദൂരപുഷ്പം യഥാസ്ഥാനത്ത് എത്തിച്ചേർന്നതിൽ അവൾ സന്തുഷ്ടയായിരുന്നു. അവൾ കൊട്ടാരത്തിനുള്ളിലേക്കു മടങ്ങി. അവിടെ ഒരു മുറിയിൽ തനിക്കുവേണ്ടി ഒരു മേശ ഒരുക്കിയിരിക്കുന്നത് അവൾ കണ്ടു. അവൾ സ്വയം പറഞ്ഞു:

''ആരണ്യത്തിന്റെ അരചനും അഗാധതയുടെ അധിപനുമായ ഭീകരസത്വം എന്നോടു കോപിക്കയില്ലെന്നും ഉദാരമതിയായ ഒരു യജമാനനെപ്പോലെ എന്നെ സംരക്ഷിക്കുമെന്നും തോന്നുന്നു.''

അവൾ അതു വിചാരിച്ച മാത്രയിൽ ആ മുറിയുടെ വെണ്ണക്കൽച്ചുമരിൽ തീകൊണ്ടെഴുതിയ ഈ വാക്കുകൾ പ്രത്യക്ഷപ്പെട്ടു:

''ഞാൻ ഭവതിയുടെ യജമാനനല്ല, പാദദാസനാണ്. ഭവതിയുടെ ഏതു കല്പനയും ശിരസാ വഹിക്കാൻ ഈ ദാസൻ തയ്യാറാണ്.''

അവൾ വായിച്ചുകഴിഞ്ഞയുടൻ വെണ്ണക്കൽച്ചുമരിലെ തീകൊണ്ടെഴുതിയ ആ സന്ദേശം മാഞ്ഞുപോയി. ഒരു കത്തെഴുതി തന്നെപ്പററിയുള്ള വിവരങ്ങൾ അച്ഛനെ അറിയിക്കണമെന്ന് പെട്ടെന്ന് അവൾക്ക് ആഗ്രഹം തോന്നി. അ

കാര്യം അവൾ വിചാരിച്ചയുടൻതന്നെ കൺമുമ്പിൽ ഒരു സ്വർണ്ണപ്പേനയും മഷിയും കടലാസും പ്രത്യക്ഷപ്പെട്ടു. അവൾ വന്ദ്യപിതാവിനും പ്രിയസഹോദരിമാർക്കും ഇങ്ങനെ എഴുതി:

“എന്നെ ഓർത്തു് കണ്ണീർ വാർക്കുകയോ നെടുവീർപ്പിടുകയോ ചെയ്യേണ്ട കാര്യമില്ല. ഞാനിവിടെ ഒരു രാജകുമാരിയെപ്പോലെയാണു കഴിയുന്നതു്. ഈ കൊട്ടാരത്തിന്റെ അധിപനെ ഞാൻ ഇതേവരെ കണ്ടിട്ടില്ല. അദ്ദേഹത്തിന്റെ ശബ്ദം കേട്ടിട്ടുമില്ല. എന്നാൽ വെണ്ണക്കൽച്ചുമരിൽ തീകൊണ്ടു് അദ്ദേഹം എനിക്കൊരു സന്ദേശമെഴുതി. അദ്ദേഹം എന്റെ യജമാനനല്ല, ദാസനാണത്രെ.”

എഴുത്തു മുഴുവനാക്കി മുദ്രവച്ചയുടൻ അതു് അപ്രത്യക്ഷമായി. കൂടുതൽ ഹൃദ്യമായ സംഗീതം മുഴങ്ങി. മേശപ്പുറത്തു് സ്വർണ്ണപ്പാത്രങ്ങളിൽ പലഹാരങ്ങളും പാനീയങ്ങളും നിരന്നു. ഒറ്റയ്ക്കിരുന്നു് ഭക്ഷണം കഴിച്ചു് അവൾക്കു ശീലമുണ്ടായിരുന്നില്ല. എങ്കിലും അവൾ പ്രസന്നവദനയായി മേശയ്ക്കടുത്തിരിക്കുകയും സംഗീതമാസ്വദിച്ചുകൊണ്ടു് വയർനിറയെ ഭക്ഷണം കഴിക്കുകയും ചെയ്തു.

പിന്നീടവൾ വീണ്ടും ഉദ്യാനത്തിലേക്കിറങ്ങി. ഭക്ഷണത്തിനുമുമ്പു് അവൾക്കു് ആ ഉദ്യാനത്തിന്റെ പകുതിപോലും കണ്ടുതീർക്കാൻ കഴിഞ്ഞിരുന്നില്ല. എല്ലാ മരങ്ങളും ചെടികളും പൂക്കളും അവളുടെ മുമ്പിൽ തലകുനിച്ചു നിന്നു. പിയർ, പീച്ച്, ആപ്പിൾ, മുതലായവയുടെ പക്വമായ പഴങ്ങൾ “എന്നെ തിന്നണേ! എന്നെ തിന്നണേ!” എന്നു് അവളോടു യാചിക്കുകയാണെന്നു തോന്നി. കുറെ നേരം തോട്ടത്തിൽ നടന്നശേഷം നേരമിരുട്ടിത്തുടങ്ങിയപ്പോൾ അവൾ കൊട്ടാരത്തിനുള്ളിലേക്കു മടങ്ങി. അവിടെ ഒരു മേശമേൽ അത്താഴത്തിനുള്ള രുചികരമായ അനേകം വിഭവങ്ങൾ നിരത്തിവച്ചിരുന്നു.

അത്താഴം കഴിച്ചിട്ടു് അവൾ വെണ്ണക്കൽച്ചുമരുള്ള മുറിയിലേക്കു പോയി. അവിടത്തെ ഒരു ഭിത്തിയിലാണു് നേരത്തേ തീകൊണ്ടെഴുതിയ സന്ദേശം പ്രത്യക്ഷപ്പെട്ടതു്. അവൾ ആ ഭിത്തിയിലേക്കു നോക്കി. അത്ഭുതം! അവിടെ വീണ്ടും ഒരു സന്ദേശം പ്രത്യക്ഷപ്പെട്ടു:

“എന്റെ യജമാനത്തിക്കു് സ്വന്തം മുറികളും ഉദ്യാനവും ഇഷ്ടപ്പെട്ടോ? ഇവിടെ കിട്ടുന്ന പരിചരണം തൃപ്തികരമാണോ?”

വ്യാപാരിയുടെ സുന്ദരിയായ ഇളയ മകൾ ആഹ്ലാദഭരിതമായ ശബ്ദത്തിൽ മറുപടി പറഞ്ഞു:

''എന്നെ യജമാനത്തിയെന്നു വിളിക്കരുതേ. അങ്ങ് എന്നുമെന്നും എന്റെ ഉദാരമതിയായ യജമാനനായിരിക്കുന്നതാണ് എനിക്കിഷ്ടം. അങ്ങയുടെ ഔദാര്യത്തിനു നന്ദി. ഇത്ര മനോഹരവും ആഡംബരപൂർണ്ണവുമായ മുറികളും സുന്ദരമായ ഉദ്യാനവും ഭൂമുഖത്ത് മറ്റൊരിടത്തും കാണാനാവില്ല. പിന്നെ ഞാൻ ഇതെങ്ങിനെ ഇഷ്ടപ്പെടാതിരിക്കും? ജീവിതത്തിൽ ഇതിനുമുമ്പൊരിക്കലും ഞാൻ ഇത്തരം മഹാത്ഭുതങ്ങൾ കണ്ടിട്ടില്ല. ഇതൊക്കെ യഥാർത്ഥമാണെന്നു വിശ്വസിക്കാൻ പോലും എനിക്കു കഴിയുന്നില്ല. എങ്കിലും ഒരു കാര്യം എന്നെ അലട്ടുന്നു. എനിക്ക് ഒറ്റയ്ക്ക് ഈ കൊട്ടാരത്തിൽ കിടന്നുറങ്ങാൻ പേടിയാണ്. ഈ എണ്ണമറ്റ മുറികളിലൊന്നിലും ഞാനല്ലാതെ മറ്റൊരു ജീവിയുമില്ലെന്ന ചിന്ത എന്നെ ഭയപ്പെടുത്തുന്നു.''

ഉടൻതന്നെ ഭിത്തിയിൽ മറ്റൊരു സന്ദേശം പ്രത്യക്ഷപ്പെട്ടു:

''സുന്ദരിയായ എന്റെ യജമാനത്തി, ഭവതി ഒന്നുകൊണ്ടും പേടിക്കേണ്ട. ഒറ്റയ്ക്കുറങ്ങുകയും വേണ്ട. ഭവതിയുടെ വിശ്വസ്തഭൃത്യ ഇപ്പോൾ ഭവതിയെ കാത്തിരിക്കുന്നുണ്ട്. ഈ കൊട്ടാരത്തിനുള്ളിൽ വേറെയും അനേകം മനുഷ്യാത്മാക്കൾ വസിക്കുന്നുണ്ട്. ഭവതിക്ക് അവരെ കാണാനോ അവരുടെ ശബ്ദം കേൾക്കാനോ കഴിയുന്നില്ലെന്നു മാത്രം. എന്നെപ്പോലെതന്നെ അവരും രാപകൽ ഭവതിയെ കാത്തുസൂക്ഷിക്കുന്നു. ഞങ്ങൾ ഭവതിയെ കണ്ണിലെ കൃഷ്ണമണിപോലെ കാത്തുസൂക്ഷിക്കും.''

വ്യാപാരിയുടെ സുന്ദരിയായ ഇളയ മകൾ കിടപ്പറയിലേക്കു പോയി. കട്ടിലിനരികിൽ അവളുടെ വിശ്വസ്തദാസി കാത്തുനിന്നിരുന്നു. പേടിച്ചരണ്ടു നിന്ന ആ പെണ്ണിന് യജമാനത്തിയെ കണ്ടപ്പോൾ ആശ്വാസമായി. അവൾ യജമാനത്തിയുടെ പുഷ്പമൃദുലമായ പാദങ്ങളിൽ കെട്ടിപ്പിടിക്കുകയും പാലുപോലെ വെളുത്ത കരങ്ങളിൽ ചുംബിക്കുകയും ചെയ്തു. ദാസിയെ കണ്ട് യജമാനത്തിയും സന്തോഷിച്ചു. അവൾ തന്റെ വന്ദ്യപിതാവിനേയും ജ്യേഷ്ഠത്തിമാരേയും പരിചാരകരേയും കുറിച്ച് ദാസിയോട് ചോദിച്ചു. പിന്നീടവൾ തന്റെ സ്വന്തം അനുഭവങ്ങൾ ദാസിയെ വിവരിച്ചുകേൾപ്പിച്ചു. വെളുപ്പാൻകാലത്താണ് രണ്ടുപേരും ഉറങ്ങിയത്.

വ്യാപാരിയുടെ സുന്ദരിയായ ഇളയ മകൾ തന്റെ ഐശ്വര്യപൂർണ്ണമായ പുതിയ ജീവിതം അങ്ങിനെയാണു തുടങ്ങിയത്. ഓരോ ദിവസവും അവൾക്കു ധരിക്കാൻ പുതിയപുതിയ വസ്ത്രങ്ങളും ആഭരണങ്ങളും ലഭിച്ചു. വാക്കുകൾകൊ

ണ്ടു വർണ്ണിക്കാൻ കഴിയാത്തത്ര മനോഹരങ്ങളായിരുന്നു അവ. ഓരോ ദിവസവും പുതിയ വിനോദങ്ങൾ അവളെ കാത്തിരുന്നു. കുതിരയില്ലാതെ തനിയെ സഞ്ചരിക്കുന്ന വണ്ടിയിൽ ഇരുണ്ട കാട്ടിലൂടെ യാത്ര ചെയ്യുമ്പോൾ സംഗീതധ്വനി അവളെ അനുഗമിക്കും. കാട്ടിലെ മരങ്ങൾ അവളുടെ വണ്ടിക്കു കടന്നുപോകാനായി വഴിമാറിക്കൊടുക്കും. അവൾ സമയം വെറുതെ കളയാതെ പെൺകുട്ടികൾക്കു പ്രിയപ്പെട്ട തൊഴിലായ തുന്നൽവേലയിൽ മുഴുകി. അവൾ പട്ടുതുണിയിൽ സ്വർണ്ണനൂലും വെള്ളിനൂലും കൊണ്ടു് പൂക്കൾ തുന്നിച്ചേർത്തു. വെൺമുത്തുകൾ കോർത്തു് അവയ്ക്കു് അലുക്കുകൾ തൂക്കി. താൻ തുന്നിയ തൂവാലകൾ അവൾ അച്ഛനു് അയച്ചുകൊടുക്കുക പതിവായിരുന്നു. എന്നാൽ തുന്നിയതിൽവച്ചു് ഏററവും നല്ല തൂവാല അവൾ സമ്മാനിച്ചതു് ഉദാരമതിയായ തന്റെ രക്ഷിതാവും അഗാധതയുടെ അധിപനുമായ ഭീകരസത്വത്തിനാണു്. അവൾ വെണ്ണക്കൽ മണ്ഡപത്തിലേക്കു് കൂടുതൽ തവണ പോയിത്തുടങ്ങി. ഉദാരമതിയായ തന്റെ രക്ഷിതാവിനോടു നന്ദിപറയാനും വെണ്ണക്കൽ ഭിത്തിയിൽ തീകൊണ്ടു് ആലേഖനം ചെയ്യപ്പെടുന്ന അദ്ദേഹത്തിന്റെ സന്ദേശങ്ങൾ വായിക്കാനുമാണു് അവൾ അവിടെ പൊയ്ക്കൊണ്ടിരുന്നതു്.

കാലം കുറെ കടന്നുപോയി. പറഞ്ഞുതീർക്കാൻ സമയം ഏറെ വേണ്ടെങ്കിലും ചെയ്തുതീർക്കാൻ സമയം ഏറെ വേണമല്ലോ. ക്രമേണ വ്യാപാരിയുടെ സുന്ദരിയായ ഇളയ മകൾ തന്റെ പുതിയ ഭവനവും പുതിയ ജീവിതവുമായി ഇണങ്ങിച്ചേർന്നു. ഇപ്പോൾ അവളെ അത്ഭുതപ്പെടുത്താനോ ഭയപ്പെടുത്താനോ ഒന്നിനും കഴിയുകയില്ല. നാൾ ചെല്ലുന്തോറും അവൾക്കു് തന്റെ ഉദാരമതിയായ യജമാനനോടു് കൂടുതൽകൂടുതൽ ഇഷ്ടമായിത്തുടങ്ങി. അദ്ദേഹം തന്നെ യജമാനത്തിയെന്നു വെറുതെ വിളിക്കുകയല്ലെന്നും സ്വന്തം ജീവനെക്കാളുപരി തന്നെ സ്നേഹിക്കുന്നുണ്ടെന്നും അവൾക്കു മനസ്സിലായി. അദ്ദേഹത്തിന്റെ ശബ്ദം കേൾക്കണമെന്നും വെണ്ണക്കൽമണ്ഡപത്തിൽ പോകാതെതന്നെ അദ്ദേഹത്തോടു നേരിട്ടു് സംസാരിക്കണമെന്നും അവൾക്കു് ഉൽക്കടമായ ആഗ്രഹം തോന്നി.

അവൾ പല തവണ അപേക്ഷിച്ചിട്ടും ആരണ്യത്തിന്റെ അരചനും അഗാധതയുടെ അധിപനുമായ ഭീകരസത്വം അതു സമ്മതിച്ചില്ല. തന്റെ ശബ്ദം കേട്ടാൽ അവൾ പേടിച്ചുപോകുമെന്നു് ഭീകരസത്വത്തിനു് അറിയാമായിരുന്നു. എന്നാൽ അവൾ പിന്മാറിയില്ല. തന്നോടു സംസാരിക്കണമെന്നു് അവൾ ദിവസവും സത്വത്തോടു് യാചിച്ചുകൊണ്ടിരുന്നു. ഒടുവിൽ സത്വം അവളു

ടെ ഇംഗിതത്തിനു വഴങ്ങി, വെണ്ണക്കൽഭിത്തിയിൽ അവസാനമായി ഭീകര സത്വം ഇങ്ങനെയൊരു സന്ദേശം കുറിച്ചിട്ടു:

''ഇന്നു തോട്ടത്തിൽ വരണം. ഇലകളും ശാഖകളും പുഷ്പങ്ങളും കെട്ടുപിണഞ്ഞുകിടക്കുന്ന ഭവതിയുടെ പ്രിയപ്പെട്ട വള്ളിക്കുടിലിൽ വന്നിരുന്നിട്ട് ഇങ്ങനെ പറയുക: 'എന്റെ വിശ്വസ്തദാസാ, എന്നോടു സംസാരിക്കൂ!' ''

ഒരു നിമിഷം പോലും പാഴാക്കാതെ വ്യാപാരിയുടെ സുന്ദരിയായ പുത്രി തോട്ടത്തിലേക്കോടി. അവൾ വള്ളിക്കുടിലിൽ ചെന്നിരുന്ന് ഇങ്ങനെ പറഞ്ഞു:

''ഉദാരമതിയായ എന്റെ യജമാനാ, അങ്ങയുടെ ശബ്ദം കേട്ട് ഞാൻ ഭയപ്പെടുകയില്ല. എന്നോട് ഇത്രയേറെ കനിവു കാണിക്കുന്ന അങ്ങയുടെ ശബ്ദം ഒരു വന്യമൃഗത്തിന്റെ ഗർജ്ജനം പോലെ ആണെങ്കിൽപോലും ഞാൻ പേടിക്കില്ല. എന്നോടു സംസാരിക്കാൻ മടിക്കരുതേ.''

വള്ളിക്കുടിലിനു പിന്നിൽ ആരോ നെടുവീർപ്പിടുകയും പതിഞ്ഞതെങ്കിലും ഭയങ്കരവും കർണ്ണകഠോരവുമായ ശബ്ദത്തിൽ എന്തോ പറയുകയും ചെയ്തു. വ്യാപാരിയുടെ മകൾ അതു കേട്ട് ഞെട്ടിപ്പോയി. എങ്കിലും ഉടൻതന്നെ അവൾ ധൈര്യം വീണ്ടെടുത്തു. ഉള്ളിലെ ഭയം അവൾ പുറത്തു കാട്ടിയില്ല. പിന്നീട് ഭീകരസത്വത്തിന്റെ ദയാർദ്രവും സ്നേഹപൂർണ്ണവുമായ വാക്കുകൾ അവൾ സന്തോഷത്തോടെ കേട്ടുതുടങ്ങി.

അതിനുശേഷം എന്നും പകൽ മുഴുവൻ അവർ സംസാരിച്ചുകൊണ്ടിരിക്കുക പതിവായി. ഉദ്യാനത്തിൽ ഉലാത്തുമ്പോഴും കാട്ടിലൂടെ സഞ്ചരിക്കുമ്പോഴും കൊട്ടാരത്തിനുള്ളിൽ വിശ്രമിക്കുമ്പോഴും വ്യാപാരിയുടെ പുത്രി ഇടയ്ക്കിടെ ചോദിക്കും:

''ഉദാരമതിയായ യജമാനാ, അങ്ങ് ഇവിടെയുണ്ടോ?''

അപ്പോൾ ഭീകരസത്വം മറുപടി പറയും:

''ഭവതിയുടെ എളിയ ദാസൻ ഇവിടെത്തന്നെയുണ്ട്.''

ഭീകരസത്വത്തിന്റെ കർണ്ണകഠോരമായ ശബ്ദം ഇപ്പോൾ അവളെ ഒട്ടും ഭയപ്പെടുത്താറില്ല. അവർ നർമ്മഭാഷണത്തിലേർപ്പെട്ട് മണിക്കൂറുകൾ ചെലവഴിക്കും.

കാലം കുറെ കടന്നുപോയി. ഭീകരസത്വത്തെ നേരിൽ കാണണമെന്ന് വ്യാപാരിയുടെ പുത്രിക്ക് ആഗ്രഹം തോന്നിത്തുടങ്ങി. എന്നാൽ അവൾ ത

ന്റെ ആഗ്രഹം പലതവണ പ്രകടിപ്പിച്ചിട്ടും ഭീകരസത്വം അതിനു വഴങ്ങിയില്ല. തന്റെ ഭീകരരൂപം കണ്ടാൽ അവൾ തീർച്ചയായും ഭയവിഹ്വലയാകുമെന്ന് ആ സത്വത്തിന് അറിയാമായിരുന്നു. വാസ്തവത്തിൽ അത്രയ്ക്കു ഭീകരവും ബീഭത്സവുമായ ഒരു രൂപമായിരുന്നു അത്. ഭീകരസത്വം അവളോട് പറഞ്ഞു:

‘‘ഭവതി എന്നെ അതിനു നിർബ്ബന്ധിക്കരുത്. അതിസുന്ദരിയായ ഭവതി ബീഭത്സമായ എന്റെ മുഖവും വികൃതമായ എന്റെ ദേഹവും കാണേണ്ട. എന്റെ ശബ്ദവുമായി ഭവതി ഇപ്പോൾ പരിചയപ്പെട്ടുകഴിഞ്ഞു. നാം ഇപ്പോൾ സൗഹാർദ്ദപൂർവ്വം കഴിയുകയാണ്. ഒരു നിമിഷംപോലും നാം പിരിഞ്ഞിരിക്കുന്നില്ല. ഭവതിയോടുള്ള എന്റെ നിസ്സീമമായ സ്നേഹംകൊണ്ട് ഭവതിയുടെ മനസ്സ് അലിഞ്ഞിട്ടുണ്ടെന്നും എനിക്കറിയാം. എങ്കിലും ഈ നിർഭാഗ്യവാന്റെ ഭയാനകവും ബീഭത്സവുമായ രൂപം കണ്ടാൽ ഭവതി ഇവനെ വെറുക്കുകയും ഭവതിയുടെ സന്നിധിയിൽനിന്ന് ആട്ടിപ്പായിക്കുകയും ചെയ്യും. ഭവതിയെ പിരിഞ്ഞിരിക്കാനാവാതെ ഞാൻ മരിക്കും.’’

എന്നാൽ വ്യാപാരിയുടെ പുത്രി വീണ്ടും വീണ്ടും ഭീകരസത്വത്തെ നിർബ്ബന്ധിച്ചുകൊണ്ടിരുന്നു. എത്ര ഭീകരമായ രൂപത്തിനും തന്നെ ഭയപ്പെടുത്താൻ കഴിയുകയില്ലെന്നും ഉദാരമതിയായ തന്റെ യജമാനനെ താൻ എന്നുമെന്നും സ്നേഹിക്കുമെന്നും അവൾ ആണയിട്ടു പറഞ്ഞു.

ഭീകരസത്വം വളരെക്കാലം ചെറുത്തുനിന്നെങ്കിലും ഒടുവിൽ അവളുടെ കണ്ണീരിനു മുമ്പിൽ കീഴടങ്ങി.

‘‘ഭവതിയുടെ ഇംഗിതത്തിനു വഴങ്ങാതിരിക്കാൻ എനിക്കു കഴിവില്ല. ഭവതിയെ ഞാൻ അത്രയേറെ സ്നേഹിക്കുന്നു. കൈവന്ന സൗഭാഗ്യം സ്വയം വലിച്ചെറിയുകയും സ്വന്തം ശവക്കുഴി തോണ്ടുകയുമാണു ഞാനെന്ന് എനിക്കറിയാം. ഇന്നു സന്ധ്യയ്ക്കു ഭവതി തോട്ടത്തിൽ വന്ന് ഇങ്ങനെ പറയണം: ‘വിശ്വസ്തമിത്രമേ, എന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടാലും!’ അപ്പോൾ ഞാൻ എന്റെ ബീഭത്സമായ മുഖവും വികൃതമായ ദേഹവും ഭവതിക്കു കാട്ടിത്തരാം. പിന്നീട് ഇവിടെ താമസിക്കാൻ ഭവതിക്കു വിഷമം തോന്നുകയാണെങ്കിൽ ഭവതിക്കു തിരിച്ചുപോകാം. ഞാൻ തടയുകയില്ല. ഭവതിയുടെ തലയിണയുടെ അടിയിൽ എന്റെ സ്വർണ്ണമോതിരം ഇരിപ്പുണ്ട്. അത് വലതുകയ്യിലെ ചെറുവിരലിൽ അണിഞ്ഞാലുടൻ ഭവതിക്ക് പിതൃഗൃഹത്തിലെത്താം. പിന്നീടൊരിക്കലും ഭവതി എന്നെ ഓർക്കേണ്ട.’’

വ്യാപാരിയുടെ ഇളയ പുത്രി തൻെറ തീരുമാനത്തിൽ ഉറച്ചുനിന്നു. അവരം അപ്പോഴത്തന്നെ തോട്ടത്തിലേക്കോടി. നിശ്ചിതസമയവും കാത്തു് അവരം തോട്ടത്തിൽ വളരെനേരം ഇരുന്നു. ഒടുവിൽ സന്ധ്യയായി. അവരം വിളിച്ചു പറഞ്ഞു:

''വിശ്വസ്തമിത്രമേ, എൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടാലും!''

കറെ അകലെയായി ഭീകരസത്വം പ്രത്യക്ഷപ്പെട്ടു. അതു് ഒരു പാത മുറിച്ചുകടന്നു് നിമിഷങ്ങരംക്കകം കുററിക്കാട്ടിൽ മറഞ്ഞു. വ്യാപാരിയുടെ പുത്രി ഭീകരസത്വത്തിൻെറനേരെ കൈവീശിയിട്ടു് ബോധരഹിതയായി നിലം പതിച്ചു.

വളരെ നേരം കഴിഞ്ഞാണു് അവരം കണ്ണു തുറന്നതു്. തൻെറ അടുത്തിരുന്നു് ആരോ തേങ്ങിക്കരയുന്നതും ഹൃദയം നൊന്തു് ഇങ്ങനെ പറയുന്നതും അവരം കേട്ടു:

''പ്രിയപ്പെട്ടവളേ! ഭവതി എന്നെ മരണത്തിൻെറ വായിലേക്ക തള്ളിവിടുകയാണു്. ഇനി ഒരിക്കലും എനിക്കു് ഭവതിയുടെ സുന്ദരാനനം കാണാൻ ഭാഗ്യമുണ്ടാവില്ല. ഈ ദുഃഖം സഹിക്കാനാവാതെ ഞാൻ അകാലത്തിൽ മരിക്കും.''

അനുകമ്പകൊണ്ടു് അവളുടെ ഹൃദയം അലിഞ്ഞു. ഭയത്തെ കീഴടക്കിക്കൊണ്ടു് അവരം പറഞ്ഞു:

''ഉദാരമതിയായ യജമാനാ, അങ്ങു് വിഷമിക്കേണ്ട. അങ്ങയുടെ ഭീകരരൂപം കണ്ടു് ഇനിയൊരിക്കലും ഞാൻ ഭയപ്പെടുകയില്ല. ഞാനൊരിക്കലും അങ്ങയെ പിരിഞ്ഞുപോവുകയുമില്ല. ഇനി അങ്ങയുടെ യഥാർത്ഥരൂപത്തിൽ എൻെറ കൺമുമ്പിൽ പ്രത്യക്ഷപ്പെട്ടാലും. ആദ്യത്തെ തവണയായതുകൊണ്ടാണു് ഞാൻ പേടിച്ചതു്.''

ആരണ്യത്തിൻെറ അരചനും അഗാധതയുടെ അധിപനുമായ ആ ഭീകരസത്വം അറപ്പും ഭയവും ജനിപ്പിക്കുന്ന തൻെറ ബീഭത്സരൂപത്തിൽ അകലെ ഒരിടത്തു് പ്രത്യക്ഷപ്പെട്ടു. എന്നാൽ എത്ര വിളിച്ചിട്ടും വ്യാപാരിയുടെ പുത്രിയുടെ അടുത്തു ചെല്ലാൻ അതു് ധൈര്യപ്പെട്ടില്ല. പിറേറന്നു് പകൽവെളിച്ചത്തിൽ അവരം ഭീകരസത്വത്തെ വീണ്ടും കണ്ടു. വല്ലാത്ത ഭയം തോന്നിയെങ്കിലും അവളതു പുറത്തു കാട്ടിയില്ല. ക്രമേണ അവളുടെ ഭയം നിശ്ശേഷം മാറി. സദാസമയവും അവർ ഒരുമിച്ചിരുന്നു് സംസാരിക്കുക പതിവായി. അവർ ഒരുമി

ച്ചിരുന്നു് ആഹാരം കഴിക്കും. ഒരുമിച്ചു് തോട്ടത്തിലൂടെ ഉലാത്തും. കുതിരയെ പൂട്ടാതെ തനിയെ ഓടുന്ന വണ്ടിയിൽ ഒരുമിച്ചു് കാട്ടിലൂടെ സവാരിചെയ്യും.

കാലം കുറെ കടന്നുപോയി. ഒരു ദിവസം രാത്രി ഉറക്കത്തിൽ വ്യാപാരിയുടെ പുത്രി അച്ഛനു സുഖമില്ലെന്നു് സ്വപ്നം കണ്ടു. അതു് അവളെ അത്യന്തം ദുഃഖിതയാക്കി. അവളുടെ ദുഃഖവും കണ്ണീരും കണ്ടപ്പോൾ ഭീകരസത്വത്തിനു സങ്കടമായി. അവളുടെ ദുഃഖത്തിനു കാരണമെന്തെന്നു് സത്വം അന്വേഷിച്ചു. അവൾ താൻ കണ്ട സ്വപ്നത്തെപ്പററി പറയുകയും വീട്ടിൽ പോയി അച്ഛനേയും സഹോദരിമാരേയും കണ്ടിട്ടു വരാൻ സത്വത്തോടു് അനുവാദം ചോദിക്കുകയും ചെയ്തു. ഭീകരസത്വം ഇങ്ങനെ മറുപടി പറഞ്ഞു:

''ഭവതി എന്നോടു് അനുവാദം ചോദിക്കുന്നതു് എന്തിനാണു്? എന്റെ സ്വർണ്ണമോതിരം ഭവതിയുടെ കൈവശമുണ്ടല്ലോ. അതു് വലതുകയ്യിലെ ചെറുവിരലിൽ അണിഞ്ഞാലുടൻ ഭവതി പിതൃസന്നിധിയിലെത്തും. അവിടെ എത്ര കാലം വേണമെങ്കിലും ഭവതിക്കു താമസിക്കാം. പക്ഷേ ഒരു കാര്യം ഓർക്കണം. മൂന്നു പകലും മൂന്നു രാത്രിയും കഴിഞ്ഞു് ഭവതി തിരിച്ചുവന്നില്ലെങ്കിൽ പിന്നീടു് ഭവതി എന്നെ ജീവനോടെ കാണുകയില്ല. ആ നിമിഷം ഞാൻ മരിക്കും. ഭവതിയെ പിരിഞ്ഞു് ജീവിക്കാൻ എനിക്കു കഴിവില്ല. ഞാൻ ഭവതിയെ അത്രമാത്രം സ്നേഹിക്കുന്നു.''

മൂന്നു പകലും മൂന്നു രാത്രിയും കഴിയുന്നതിനു് ഒരു മണിക്കൂർ മുമ്പുതന്നെ താൻ കൊട്ടാരത്തിൽ തിരിച്ചെത്തുമെന്നു് അവൾ ഭീകരസത്വത്തിനു വാക്കു കൊടുത്തു. ഉദാരമതിയായ യജമാനനോടു യാത്രപറഞ്ഞിട്ടു് അവൾ പൊന്മോതിരം വലതുകയ്യിലെ ചെറുവിരലിൽ അണിഞ്ഞു. ആ നിമിഷംതന്നെ അവൾ സ്വഗൃഹത്തിലെ വിശാലമായ അങ്കണത്തിൽ എത്തിച്ചേർന്നു.

അച്ഛനും ജ്യേഷ്ഠത്തിമാരും അവളെ കെട്ടിപ്പിടിച്ചു. വാത്സല്യപ്രകടനങ്ങൾക്കുശേഷം ഭീകരസത്വത്തിന്റെ കൊട്ടാരത്തിലെ തന്റെ ജീവിതത്തെപ്പററി അവൾ വിവരിച്ചു പറഞ്ഞു. തന്റെ പുത്രി രാജകീയപ്രൗഢിയോടെയാണു കഴിയുന്നതെന്നും ഭീകരനായ യജമാനനോടു് സ്നേഹപൂർവ്വം പെരുമാറാൻ അവൾക്കു കഴിയുന്നുണ്ടെന്നും അയാളെ ഒട്ടും ഭയമില്ലെന്നും അറിഞ്ഞു് വ്യാപാരി സന്തോഷിച്ചു. വ്യാപാരിക്കാകട്ടെ ഭീകരസത്വത്തെപ്പററി ഓർക്കാൻതന്നെ ഭയമാണു്. അനുജത്തിയുടെ ആർഭാടപൂർണ്ണമായ ജീവിതത്തെപ്പററിയും അവൾക്കു

ഭീകരസത്വത്തിൻെറമേലുള്ള സ്വാധീനശക്തിയെപ്പററിയും കേട്ടപ്പോൾ ജ്യേഷ്ഠത്തിമാർക്കു് അവളോടു് അസൂയയാണുണ്ടായതു്.

ആദ്യത്തെ ദിവസം ഒരു നാഴികപോലെ അതിവേഗം കടന്നുപോയെന്നു് അവർക്കു തോന്നി. രണ്ടാംദിവസം ഒരു നിമിഷംപോലെ പറന്നുപോയി. മൂന്നാം ദിവസം പുലർന്നു. ഭീകരസത്വത്തിൻെറ അടുത്തേക്കു് തിരിച്ചുപോകേണ്ടെന്നു് ജ്യേഷ്ഠത്തിമാർ അനിയത്തിയെ ഉപദേശിച്ചു.

''ഭീകരസത്വം മരിച്ചുപൊയ്ക്കോട്ടെ. നമുക്കെന്താണു ചേതം?'' അവർ പറഞ്ഞു.

എന്നാൽ അനിയത്തിക്കു് അതു കേട്ടപ്പോൾ അവരോടു ദേഷ്യം തോന്നി. അവൾ പറഞ്ഞു:

''എൻെറ യജമാനൻ എന്നോടു കാണിക്കുന്ന ഔദാര്യത്തിനും അളവററ സ്നേഹത്തിനും പ്രതിഫലമായി ഞാൻ അദ്ദേഹത്തെ ക്രൂരമായ മരണത്തിലേക്കു തള്ളിവിടണമെന്നാണോ നിങ്ങൾ പറയുന്നതു്? അങ്ങിനെ ചെയ്താൽപിന്നെ എനിക്കു് ഈ ഭൂമിയിൽ ജീവിച്ചിരിക്കാൻ അവകാശമില്ല. അതിൽഭേദം ഞാൻ വല്ല വന്യമൃഗങ്ങൾക്കും ഇരയാകുന്നതാണു്.''

സത്യസന്ധനായ വ്യാപാരി ഇളയ പുത്രിയുടെ ഈ വാക്കുകൾ കേട്ടു് അവളെ അഭിനന്ദിച്ചു. നല്ലവളും സുന്ദരിയുമായ തൻെറ ഓമനമകൾ ഭീകരസത്വം പറഞ്ഞതിനു് ഒരു മണിക്കൂർ മുമ്പുതന്നെ അങ്ങോട്ടു തിരിച്ചുപൊയ്ക്കൊള്ളാൻ അയാൾ സമ്മതിച്ചു. എന്നാൽ ജ്യേഷ്ഠത്തിമാർ കൂടിയാലോചിച്ചു് ഒരു കുടിലതന്ത്രം പ്രയോഗിച്ചു. അവർ വീട്ടിലുള്ള എല്ലാ ഘടികാരങ്ങളും ഒരു മണിക്കൂർ പുറകോട്ടു തിരിച്ചുവച്ചു.

എന്നാൽ യഥാർത്ഥസമയമടുത്തപ്പോൾ വ്യാപാരിയുടെ ഇളയ പുത്രി അസ്വസ്ഥയായിത്തീർന്നു. എന്തുകൊണ്ടോ അവളുടെ ഹൃദയം വേദനിച്ചു. ഉൽക്കണ്ഠ അവളെ പിടികൂടി. അവൾ അച്ഛൻെറ ഘടികാരത്തിൽ നോക്കി. ജർമ്മൻ ഘടികാരവും ഇംഗ്ലീഷ്ഘടികാരവും അവൾക്കു പുറപ്പെടാനുള്ള സമയമായിട്ടില്ലെന്നു കാണിച്ചു. ആ സമയത്തെല്ലാം ജ്യേഷ്ഠത്തിമാർ അതുമിതും പറഞ്ഞു് അവളുടെ ശ്രദ്ധ തിരിക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. ഒടുവിൽ വ്യാപാരിയുടെ ഇളയ മകൾക്കു് തൻെറ ഹൃദയം പിളർന്നുപോകുമെന്നു തോന്നി. അവൾ ഒരു നിമിഷം കളയാതെ അച്ഛനോടു യാത്ര ചോദിച്ചിട്ടു് പൊന്മോതിരം വിരലിലണിഞ്ഞു. ഭീകരസത്വം പറഞ്ഞിരുന്ന അവധിക്കു് ഒരു മിനിട്ടു മുമ്പു് അവൾ

കൊട്ടാരത്തിലെത്തി. ഭീകരസത്വത്തെ അവിടെങ്ങും കാണാനുണ്ടായിരുന്നില്ല. അവൾ ഉറക്കെ വിളിച്ചു:

''ഉദാരമതിയായ പ്രഭോ! അങ്ങെവിടെയാണ്? എന്നെ എതിരേൽക്കാൻ വരാത്തത് എന്താണ്? പറഞ്ഞിരുന്ന സമയത്തിന് ഒരു മണിക്കൂറും ഒരു മിനിട്ടും മുമ്പ് ഞാനിതാ ഇവിടെ എത്തിയിരിക്കുന്നു.''

ആരും ഉത്തരം പറഞ്ഞില്ല. ശ്മശാനമൂകമായിരുന്നു അവിടം. വ്യാപാരിയുടെ പുത്രി ഉൽക്കണ്ഠാകുലയായി. അവളുടെ ഹൃദയം പിടഞ്ഞു. തനിക്കു പ്രിയങ്കരമായ സിന്ദൂരപുഷ്പം വിരിഞ്ഞുനിൽക്കുന്ന ഇടത്തേക്ക് അവളോടി. വികൃതമായ കൈപ്പത്തികൾക്കുള്ളിൽ സിന്ദൂരപുഷ്പം മുറുകെപ്പിടിച്ചുകൊണ്ട് ഭീകരസത്വം അവിടെ കമഴ്ന്നുകിടന്നിരുന്നു. സത്വം ഉറങ്ങുകയാണെന്നാണ് വ്യാപാരിയുടെ പുത്രി വിചാരിച്ചത്.

അവൾ മെല്ലെ വിളിച്ചു. പക്ഷേ സത്വം അതു കേട്ടില്ല. അവൾ കുറെക്കൂടി ഉറക്കെ വിളിച്ചു. അതുകൊണ്ടും ഫലമുണ്ടായില്ല. സത്വത്തിന്റെ രോമം ചിടകെട്ടിയ കാലുകളിൽ പിടിച്ച് അവൾ കുലുക്കി. എന്നിട്ടും അനക്കമില്ല. ഭീകരസത്വം ശ്വാസോച്ഛ്വാസം ചെയ്യാതെ മരിച്ചതുപോലെ കിടക്കുകയാണെന്നാണ് അവൾ വിചാരിച്ചത്.

അവളുടെ കണ്ണുകൾ കലങ്ങി. കാലുകൾ വിറച്ചു. അവൾ മുട്ടു കുത്തി വീണു. ഭീകരസത്വത്തിന്റെ ബീഭത്സമായ ശിരസ്സ് തന്റെ മൃദുലമായ കരവല്ലികൾകൊണ്ട് പുണർന്ന് അവൾ കേണു.

''പ്രാണനാഥാ! അങ്ങെണീക്കൂ! ഞാൻ അങ്ങയെ സ്നേഹിക്കുന്നു!''

അവൾ അതു പറഞ്ഞുതീരും മുമ്പ് നാലു ദിക്കിലും കൊള്ളിയാൻ മിന്നി. ദിഗന്തങ്ങൾ നടുങ്ങുമാറ് ഇടിവെട്ടി. സിന്ദൂരപുഷ്പം നിന്നിരുന്ന കുന്നിൽ വജ്രപാതമുണ്ടായി. വ്യാപാരിയുടെ പുത്രി ബോധരഹിതയായി നിലം പതിച്ചു. അവൾ അങ്ങിനെ എത്രനേരം കിടന്നെന്ന് അറിഞ്ഞുകൂടാ. ബോധം വീണപ്പോൾ താൻ വെണ്ണക്കൽ മണ്ഡപത്തിലെ രത്നഖചിതമായ സ്വർണ്ണസിംഹാസനത്തിൽ ഇരിക്കുകയാണെന്ന് അവൾക്കു മനസ്സിലായി. അതിസുന്ദരനായ ഒരു രാജകുമാരൻ അവളെ താങ്ങിപ്പിടിച്ചിരുന്നു.

കിരീടമണിഞ്ഞ ശിരസ്സു കുനിച്ച് രാജകുമാരൻ അവളോടു പറഞ്ഞു:

''എന്റെ സുന്ദരി! നീ എന്റെ ഔദാര്യത്തിനും സ്നേഹത്തിനും പകരമായി എന്നെ ഉള്ളഴിഞ്ഞു സ്നേഹിച്ചു. ബീഭത്സനായ ഒരു ഭീകരസത്വത്തിന്റെ രൂ

പത്തിൽ എന്നെ നീ സ്നേഹിച്ചു. ഇപ്പോഴും മനുഷ്യരൂപത്തിൽ നിന്റെ മുമ്പിൽ നിൽക്കുന്ന എന്നെ നീ ഭർത്താവായി സ്വീകരിക്കൂ! ശക്തനും പ്രതാപശാലിയുമായ ഒരു മഹാരാജാവായിരുന്നു എന്റെ അച്ഛൻ. അദ്ദേഹത്തോടു പക വീട്ടാൻ വേണ്ടി ഞാൻ കുട്ടിയായിരിക്കുമ്പോൾ ഒരു ദുർദ്ദേവത എന്നെ തട്ടിക്കൊണ്ടുപോയി. അവൾ എന്നെ ഒരു ഭീകരസത്വമാക്കി മാററി. ആ ഭീകരരൂപത്തിൽ എന്നെ സ്നേഹിക്കാനും എന്നെ വിവാഹംകഴിക്കാനും സുന്ദരിയായ ഒരു കന്യക തയ്യാറാവുന്നതുവരെ ഞാൻ ഒരു ഭീകരസത്വമായിത്തുടരുമെന്നായിരുന്നു ആ ദുർദ്ദേവതയുടെ ശാപം. അതിനൊരു യുവതി തയ്യാറായാൽ എനിക്കു ശാപമോക്ഷം ലഭിച്ച് ഞാൻ വീണ്ടും സുമുഖനായ ഒരു രാജകുമാരനായിത്തീരും. ഞാൻ ഒരു ഭീകരസത്വമായി നീണ്ട മുപ്പതു സംവത്സരങ്ങൾ കഴിച്ചു. ഇതിനിടയിൽ പതിനൊന്നു യുവതികൾ ഈ കൊട്ടാരത്തിൽ വരികയുണ്ടായി. അവരിലാരും എന്റെ സ്നേഹത്തിനും ഔദാര്യത്തിനും പകരം എന്നെ സ്നേഹിക്കാൻ തയ്യാറായില്ല. പന്ത്രണ്ടാമതു വന്നതു നീയാണ്. ബീഭത്സരൂപിയായ എന്നെ സ്നേഹിച്ചതു് നീ മാത്രമാണ്. അതിനാൽ പ്രതാപശാലിയായ ഒരു രാജാവിന്റെ പത്നിയും വലിയൊരു രാജ്യത്തിന്റെ രാജ്ഞിയുമാകാനുള്ള സൗഭാഗ്യം നിനക്കു കൈ വന്നിരിക്കുന്നു.''

